

ഫോട്ടോ: റസാഖ് താഴത്തങ്ങാടി

## നിരീക്ഷണം

കെ. രാജേശ്വരി

# പ്രശ്നവശാൽ സുധീരൻ...

> സുധീരന് എതിരഭിപ്രായമുണ്ടെങ്കിൽ പാർട്ടി വേദിയിൽ ഉന്നയിക്കണമെന്ന് ഉമ്മൻചാണ്ടി. പാർട്ടിയിൽ ചർച്ചയേ ഉണ്ടായില്ല, ഐക്യജനാധിപത്യമുന്നണി ചാടിക്കയറി തീരുമാനിക്കുകയായിരുന്നുവെന്ന് സുധീരൻ..

**പോ**യ നൂറ്റാണ്ടുകണ്ട ക്രാന്തദർശികളിലൊരാളായിരുന്നു കണ്ടശ്ശാംകടവിലെ വി.എസ്. മാമമാസ്റ്റർ. അതുകൊണ്ടാണ് അദ്ദേഹം 1948 മെയ് 26ാം തീയതി ജനിച്ച തന്റെ മകന് സുധീരൻ എന്നുപേരിട്ടത്. സുശീലൻ എന്നോ സുന്ദരൻ എന്നോ ആയിരുന്നെങ്കിലും മാസ്റ്ററെ ഒരാളും കുറ്റപ്പെടുത്തുമായിരുന്നില്ല. എങ്കിലും സുധീരൻ എന്ന പേരാകും തന്റെ പുത്രന് യോജിക്കുക എന്ന് മാസ്റ്റർക്ക് അന്നേ തോന്നി.

ചെത്തുതൊഴിലാളി പ്രസ്ഥാനത്തിന്റെ ഈറ്റില്ലമായ അന്തിക്കാട്ട് ജനിച്ചിട്ടും സുധീരൻ രാഷ്ട്രീയപ്രവർത്തനം തുടങ്ങിയത് കെ.എസ്.യുവിലൂടെയായിരുന്നു. 1971ൽ കെ.എസ്.യുവിന്റെയും 74ൽ യൂത്ത് കോൺഗ്രസിന്റെയും പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ടു. (അന്ന് നോമിനേഷൻ ഏർപ്പാട് തുടങ്ങിയിട്ടില്ല). 1977ലെ തെരഞ്ഞെടുപ്പിൽ കമ്യൂണിസ്റ്റ് കോട്ടയായ ആലപ്പുഴ പാർലമെന്റ് സീറ്റിലെ കോൺഗ്രസ് സ്ഥാനാർഥിയായി, സുധീരൻ. എതിർസ്ഥാനാർഥി സഖാവ് ഇ. ബാലാനന്ദൻ. വോട്ടെണ്ണിത്തീർന്നപ്പോൾ ചെങ്കൊടി താണു; 1948നുശേഷം ആലപ്പുഴനിന്ന് ദില്ലിയിലേക്ക് വണ്ടികയറിയ ആദ്യത്തെ കോൺഗ്രസുകാരൻ വി.എം. സുധീരൻ. ആലപ്പുഴക്ക് തീവണ്ടിയോടിക്കാൻ ഏറ്റവു

മധികം പ്രയത്നിച്ചതും കണ്ടശ്ശാംകടവു കാരൻതന്നെ.

1980ൽ നിയമസഭയിലേക്കുള്ള പുത്തരിയങ്കം. മണ്ഡലം തന്റെ ജന്മസ്ഥലം ഉൾപ്പെടുന്ന മണലൂർ. എതിരാളി 1967ലെ ഇടതുതരംഗത്തെ വരെ അതിജീവിച്ച എൻ.ഐ. ദേവസ്സിക്കുട്ടി. പ്രമുഖ പാർലമെന്റേറിയനും വാഗ്മിയുമായിരുന്നു ദേവസ്സിക്കുട്ടി. നല്ലൊരുപങ്ക് സുറിയാനി ക്രിസ്ത്യാനികളുള്ള മണലൂർ മണ്ഡലത്തിൽ ബിഷപ്പ് കുണ്ടുകുളത്തിന്റെ പിന്തുണയുമുണ്ടായിരുന്നു ദേവസ്സിക്കുട്ടിക്ക്. കടുത്ത പോരാട്ടത്തിനൊടുവിൽ സുധീരൻ ജയിച്ചു. ഭൂരിപക്ഷം 7,932. 1982ലും 87ലും 91ലും ജയം സുധീരനോടൊപ്പംതന്നെ.

1980ൽ മന്ത്രിസ്ഥാനത്തേക്ക് പരിഗണിക്കപ്പെടേണ്ടിയിരുന്ന പേരാണ് സുധീരന്റേത്. ആൻറണി ഗ്രൂപ്പിനെ പ്രതിനിധാനം ചെയ്ത് ഈഴവരായ വക്കം പുരുഷോത്തമനും ഷൺമുഖദാസും മന്ത്രിമാരായപ്പോൾ സുധീരൻ സവിനയം മാറിനിന്നു. 1982ൽ ഈഴവമന്ത്രി വയലാർ രവി, സ്പീക്കർ വക്കം പുരുഷോത്തമൻ. അപ്പോഴുമില്ല സുധീരന് പരിഭവം. വക്കം പാർലമെന്റംഗമായിപ്പോയപ്പോൾ സ്പീക്കറായത് സുധീരൻ. കേരളനിയമസഭ കണ്ട ഏറ്റവും നിഷ്പക്ഷമതിയായ സ്പീക്കർ സുധീരനായിരുന്നു. അദ്ദേഹത്തിന്റെ സുധീരമായ റൂളിംഗുകൾ ഭരണപക്ഷക്കാരെ, വിശിഷ്യ കരുണാകരനെ വിറളിപിടിപ്പിച്ചു. പ്രിവിലേജ് കമ്മിറ്റി ചെയർമാനായി ഡെപ്യൂട്ടി സ്പീക്കറെ നിയമിച്ചതും നിയമസഭാ സമ്മേളനത്തിന് തൊട്ടുമുമ്പും ശേഷവും ഓർഡിനൻസ് പുറപ്പെടുവിക്കുന്നതിനെ വിമർശിച്ചതുമൊക്കെ ലീഡർക്ക് സഹിക്കാവുന്നതിലപ്പുറമായിരുന്നു. ഈ കാട്ടിൽ മറ്റൊരു സിംഹമോ?

1991ൽ ലീഡർ പകവീട്ടി. വി.എം. സുധീരനെ ഒരുകാരണവശാലും മന്ത്രിയാക്കാൻ പറ്റില്ല എന്ന് കരുണാകരൻ വെട്ടിത്തുറന്നു പറഞ്ഞു. മന്ത്രിയാകാൻ വേണ്ടി മുസ്തഫയെപ്പോലെ ലീഡറുടെ കാൽക്കൽ വീഴാനൊന്നും പോയില്ല സുധീരൻ. 1995ൽ രാജ്യഭാരമൊഴിഞ്ഞ് കരുണാകർജി വടക്കോട്ട് വണ്ടികയറിയപ്പോൾ ആൻറണി മുഖ്യനായി; സുധീരൻ ആരോഗ്യമന്ത്രിയും. ആരോഗ്യവകുപ്പാകുന്ന ഈജിയൻതൊഴുത്ത് വൃത്തിയാക്കാനും സുധീരമായ ശ്രമങ്ങളുണ്ടായി; മാനദണ്ഡം ലംഘിച്ച് ഒറ്റ സ്ഥലംമാറ്റമെങ്കിലും നടന്നില്ല.

ആൻറണി മന്ത്രിസഭയുടെ കാലത്താണ് ശിവഗിരിയിലെ പൊലീസ് നടപടി. കോടതിവിധി നടപ്പാക്കാൻവേണ്ടി ശിവഗിരിയിലേക്ക് പൊലീസിനെ അയക്കുന്നതിൽ തെറ്റില്ല എന്ന പക്ഷക്കാരനായിരുന്നു സുധീരൻ. കടവൂർ ശിവദാസനും കരുണാകരനും വയലാർ രവിയും ഗൗരിയമ്മയും അച്യുതാനന്ദനുമൊക്കെ സ്വാമി ശാശ്വതീകാനന്ദക്കൊപ്പം നിലയുറപ്പിച്ചപ്പോഴും സുധീരന് കുലുക്കമുണ്ടായില്ല. അതോടെ *കേരള കൗമുദിയും* സുധീരന് എതിരായി.

1996ലും സുധീരന് പാട്ടുംപാടി ജയിക്കാവുന്ന അന്തരീക്ഷമായിരുന്നു മണലൂരിൽ. പക്ഷേ, ചേർത്തലയിൽ തന്റെ വിജയം ഉറപ്പാക്കണമെങ്കിൽ സുധീരനും കൂടെ വേണമെന്ന് ആൻറണിക്ക് തോന്നി. അങ്ങനെ സുധീരൻ ആലപ്പുഴ ലോക്സഭാ സീറ്റിൽ സ്ഥാനാർഥിയായി. എതിരാളി സിറ്റിംഗ് എം.പി കൂടിയായ ടി.ജെ. ആഞ്ചലോസ്. ശാശ്വതീകാനന്ദയും നാരായണപ്പണിക്കരും ദിനകരനും ഒത്തുപിടിച്ച് എതിർത്തിട്ടും, കരുണാകരൻ കഴിവിനൊത്തവിധം പാരകൾ പണിഞ്ഞിട്ടും സംസ്ഥാനമാകെ ആഞ്ഞടിച്ച ഇടതുപക്ഷതരംഗത്തെ തടഞ്ഞുനിർത്താൻ ഗൗരിയമ്മ-സുധീരൻ-ആൻറണി കൂട്ടുകെട്ടിന് കഴിഞ്ഞു. ഇരുപത്താറായിരത്തോളം വോട്ടിന്റെ ഭൂരിപക്ഷത്തോടെ സുധീരൻ ജയിച്ചു.

1996ലെ തെരഞ്ഞെടുപ്പ് മുന്നിൽകണ്ടുകൊണ്ടാണ് ആൻറണി ചാരായം നിരോധിച്ചത്. ആന്ധ്രയിൽ എൻ.ടി. രാമറാവു ചാരായനിരോധ വാഗ്ദാനത്തിലൂടെ സ്ത്രീവോട്ടർമാരെ വശത്താക്കിയതായിരുന്നു പ്രകോപനം. ചാരായം നിരോധിച്ചതോടെ



സംഘങ്ങളുടെ സ്ഥാനത്ത് മുതലാളിമാരാണെങ്കിൽ കള്ളിന്റെ ഉൽപാദനം കൂടും; സംസ്ഥാനത്തിന്റെ ഖജനാവ് നിറയുമെന്നാണ് ഉമ്മൻചാണ്ടിയുടെ സിദ്ധാന്തം.



കേരളം ഭൂലോക വൈകുണ്ഠമായെന്ന് *മലയാള മനോരമയും ദീപികയും* പ്രചരിപ്പിച്ചു. തെരഞ്ഞെടുപ്പുകഴിഞ്ഞ് വിദേശമദ്യം നിരോധിക്കുമെന്നായിരുന്നു ആൻറണിയുടെ ഡാവ്.

വ്യാജമദ്യത്തിന്റെ ഒഴുക്ക് തടയാൻ ചാരായഷാപ്പുകൾ പുനഃസ്ഥാപിക്കുകയേ വഴിയുള്ളൂവെന്ന് വി.എസ്. അച്യുതാനന്ദനും *കേരള കൗമുദിയും* ആത്മഗതം ചെയ്തപ്പോഴൊക്കെ ആൻറണി ഉറഞ്ഞുതുള്ളി -ചാരായനിരോധത്തിൽ തൊട്ടുകളിക്കരുത്. പള്ളിയും പട്ടക്കാരും വിശ്വാസികളെ തെരുവിലിറക്കി മദ്യവിപത്തിനെതിരെ പ്രക്ഷോഭം നടത്തി. ചാരായം ഇല്ലാതായതോടെ കള്ളിന്റെ പ്രസക്തി വർധിച്ചു. കള്ളുഷാപ്പുകൾ ലേലംകൊള്ളാൻ തലക്കിടിയായി. സിലോൺപൊടി കലക്കി കള്ളുണ്ടാക്കുന്ന വിദ്യ പ്രചരിച്ചതോടെ 'കള്ള് ചെത്തരുത്' എന്ന ശ്രീനാരായണസൂക്തം പ്രായോഗികമായി.

കള്ളുകച്ചവടക്കാരിൽ അഗ്രഗണ്യനായ വെള്ളാപ്പള്ളി നടേശൻ ധർമപരിപാലന യോഗം സെക്രട്ടറിയായി. ആനമയക്കി കലക്കി വിഷക്കള്ളുണ്ടാക്കിയവരിൽ പലരും ഡയറക്ടർമാരുമായി. എസ്.എൻ.ഡി.പിയുടെ യോഗം! സാംസ്കാരികമന്ത്രിയുടെ ജാമാതാവിന് ബാർ നടത്താൻവേണ്ടി ചട്ടങ്ങൾ മാറ്റപ്പെടുന്നതും അബ്കാരികളുടെ മണിയറപൂകാൻ സിനിമാ-ടി.വി താരങ്ങൾ മൽസരിക്കുന്നതും മലയാളികൾ കണ്ടു. മദ്യനിരോധത്തെ അട്ടിമറിക്കുന്നുവെന്ന് ആൻറണി വിലപിച്ചു.

1997ൽ മറ്റം ഫിനാൻസ് കേസുമായി ബന്ധപ്പെട്ടാണ് നടേശനും സുധീരനും തമ്മിൽ ഉടക്കുന്നത്. കേസ് സി.ബി.ഐക്ക് വിടണമെന്ന് സുധീരൻ ആവശ്യപ്പെട്ടു. അനുയായികൾ ഹൈക്കോടതിയെ സമീപിച്ച് അനുകൂല ഉത്തരവും വാങ്ങി. അമ്പടാ, ഒരു ചോവന് ഇത്ര ധിക്കാരമോ എന്നായി വെള്ളാപ്പള്ളി. കുമാരനാശാനെക്കാളും ആർ. ശങ്കറിനെക്കാളും പ്രഗല്ഭൻ എന്ന് സ്വയം അവകാശപ്പെടുന്ന നടേശന്റെ അന്നത്തെ ഉറ്റതോഴൻ വയലാർ സമരനായകൻ വി.എസ്. അച്യുതാനന്ദൻ. സുധീരൻ ഇനി ലോക്സഭ കാണില്ല എന്ന് നടേശനും കള്ളുമുതലാളിയുടെ ധാർഷ്ട്യത്തിനുമുന്നിൽ തലകുനിക്കില്ല എന്ന് സുധീരനും പ്രഖ്യാപിച്ചു.

1998 ഫെബ്രുവരിയിലെ തെരഞ്ഞെടുപ്പിൽ ആലപ്പുഴയിലെ മാർക്സിസ്റ്റ് സ്ഥാനാർഥി സി.എസ്. സുജാതയായിരുന്നെങ്കിലും യഥാർഥമൽസരം വി.എം. സുധീരനും വെള്ളാപ്പള്ളി നടേശനുമായിട്ടായിരുന്നു. കാശും കള്ളും വെള്ളംപോലെ ഒഴുകി. ഒറ്റ ഈഴവനും സുധീരന് വോട്ടുകൊടുക്കരുതെന്ന് നടേശൻ മുതലാളി ഉത്തരവിറക്കി. സുധീരൻ വിജയിച്ചെന്നു മാത്രമല്ല, ഭൂരിപക്ഷം ഇരട്ടിച്ചു. തെരഞ്ഞെടുപ്പിനുശേഷം വി.എസും നടേശനും തമ്മിൽ അകന്നു. പിന്നെ വെളിയം ഭാർഗവനും കൃഷ്ണൻ കണിയാംപറമ്പിലുമായി നടേശന്റെ സഹകാരികൾ. അതും അധികം നീണ്ടില്ല. നടേശൻ



**ഗാന്ധിശിഷ്യന്മാരുടെ പുതുപുത്തൻ മദ്യനയം തെറ്റാണെന്ന് തിരുത്തൽശക്തിയായി പ്രവർത്തിക്കുന്ന കരുണാകരനു തോന്നിയില്ല. മദ്യം ഹറാമായ മുസ്ലിംലീഗുകാർക്കും തോന്നിയില്ല.**

ബി.ജെ.പി ക്യാമ്പിലേക്ക് കൂടുമാറി. 1999ലെ തെരഞ്ഞെടുപ്പിൽ സുധീരനെ തോൽപിക്കാൻ പ്രത്യേക ശ്രമമൊന്നും മുതലാളിയുടെ ഭാഗത്തുനിന്നുണ്ടായില്ല. വെറുതെ ഇരുമ്പിൽ കടിച്ച് പല്ലുകളയുന്നതെന്തിന്?

കല്ലുവാതുക്കൽ ദുരന്തത്തോടെ സഖാക്കളുടെ കണ്ണുതുറന്നു. വിദേശമദ്യവിൽപന ബീവറേജസ് കോർപറേഷൻ വഴിയാക്കി. കള്ളിൻേറത് ചെത്തുതൊഴിലാളികളുടെ സഹകരണസംഘം വഴിയും. അതോടെ അബ്കാരികളുടെ വെള്ളംകുടി മുട്ടി. അക്കൂട്ടർ ഒന്നടങ്കം ഇടതുമുന്നണിക്കെതിരായി. പുതിയ മദ്യനയത്തെ കോടതിയിൽ ചോദ്യം ചെയ്തെങ്കിലും ഫലമുണ്ടായില്ല -കള്ളുകച്ചവടം നടത്താൻ മൗലികാവകാശമൊന്നുമില്ല എന്ന് ഹൈക്കോടതി വിധിച്ചു.

പുതിയ മദ്യനയം ഈഴവസമുദായത്തിനെതിരാണെന്ന് വീരശ്രീ വെള്ളാപ്പള്ളി നടേശൻ പ്രഖ്യാപിച്ചു. കള്ളുചെത്താതെയും കൊടുക്കാതെയും കുടിക്കാതെയും എന്ത് ശ്രീനാരായണധർമം? അബ്കാരികൾ ആളും അർഥവുംകൊണ്ട് ഐക്യമുന്നണിയെ സഹായിച്ചു. അടുത്ത എക്സൈസ് മന്ത്രി താനായിരിക്കുമെന്ന് അവകാശപ്പെട്ട് ഒരു ധീരവനിത മുൻകൂർ പണപ്പിരിവ് നടത്തി. മദ്യവ്യാപാരവുമായി നേരിട്ട് ബന്ധമുള്ള മൂന്നു സ്ഥാനാർഥികളെ യു.ഡി.എഫ് രംഗത്തിറക്കി. അവർ മൂന്നാളും വിജയിച്ചു എന്നുമാത്രമല്ല, അവരിലൊരാൾ ശ്രീനാരായണഗുരുവിൻെറ പേരിൽ സത്യവാചകം ചൊല്ലി ചരിത്രം സൃഷ്ടിച്ചു. (സി. കേശവൻ മുതൽ വി.എം. സുധീരൻ വരെയുള്ള ഏതെങ്കിലും ഈഴവന് ഈ 'ബുദ്ധി' തോന്നിയോ?)

ഐക്യമുന്നണി വൻ ഭൂരിപക്ഷത്തോടെ വിജയിച്ചു. മഹാഗാന്ധിയനായ ആൻറണി മുഖ്യമന്ത്രിയും വളരെക്കാലം മൊറാർജിശിഷ്യനായിരുന്ന ശങ്കരനാരായണൻ എക്സൈസ് മന്ത്രിയുമായി. ഐക്യമുന്നണി ജയിച്ചാൽ ആദ്യത്തെ പരിപാടി കള്ളുസംഘം പിരിച്ചുവിടലായിരിക്കുമെന്ന് *മലയാള മനോരമ* പ്രവചിച്ചിരുന്നു. മാത്തുക്കുട്ടിച്ചായൻ പറയുന്നതാണ് യു.ഡി.എഫ് കൺവീനർക്ക് പ്രമാണം; കുഞ്ഞൂഞ്ഞു പറയുന്നതിനപ്പുറമില്ല തങ്കച്ചൻ. അങ്ങനെ മദ്യമുതലാളിമാരെ തിരികെ കൊണ്ടുവരാൻ തീരുമാനമായി.

സംഘങ്ങളുടെ സ്ഥാനത്ത് മുതലാളിമാരാണെങ്കിൽ കള്ളിൻെറ ഉൽപാദനം കൂടും ; സംസ്ഥാനത്തിൻെറ ഖജനാവ് നിറയുമെന്നാണ് ഉമ്മൻചാണ്ടിയുടെ സിദ്ധാന്തം. മുതലാളിമാരോടുള്ള ബഹുമാനംകൊണ്ട് തെങ്ങും പനയും കൂടുതൽ കള്ളുചുരത്തും. പിന്നെ വല്ല പോരായ്മയുമുണ്ടെങ്കിൽ ആനമയക്കി കലക്കുകയുമാകാം. മനുഷ്യർ വിഷക്കള്ള് കുടിച്ച് ചത്താലും കുഴപ്പമില്ല, മുതലാളിമാർക്ക് ലാഭം കിട്ടണം, ഖജനാവ് നിറയണം, ആൻറണിയുടെ സൽപേര് ആ ചന്ദ്രതാരം നിലനിൽക്കണം.

ഗാന്ധിശിഷ്യന്മാരുടെ ഈ പുതുപുത്തൻ മദ്യനയം തെറ്റാണെന്ന് തിരുത്തൽശക്തിയായി പ്രവർത്തിക്കുന്ന കരുണാകരനു തോന്നിയില്ല. മദ്യം ഹറാമായ മുസ്ലിംലീഗുകാർക്കും തോന്നിയില്ല. മദ്യനയം ധിറുതിപിടിച്ച് നടപ്പാക്കിയതുകൊണ്ടല്ലേ ഇടതുമുന്നണി തോറ്റമ്പിയത് എന്ന് അച്യുതാനന്ദന് സന്ദേഹം. ഇടതരുടെ മദ്യനയത്തിനെതിരെ ചന്ദ്രഹാസമെടുത്ത ബിഷപ്പ് സൂസപാക്യത്തിന് മിണ്ടാട്ടമില്ല. കുടിയന്മാരുടെ ഭാഗ്യം!

മദ്യമാഫിയയാൽ സംസ്ഥാനം ഗ്രസിക്കപ്പെടുമ്പോൾ അതാ, സുധീരൻെറ ഒറ്റപ്പെട്ടതെങ്കിലും ഉറച്ച ശബ്ദം കേൾക്കുന്നു -മദ്യനയത്തിൽ ധിറുതിപിടിച്ച് മാറ്റം വരുത്തരുത്; മദ്യമുതലാളിമാരെ തിരിച്ചുകൊണ്ടുവരികയുമരുത്: മാനിഷാദ! എന്നു വിലക്കാൻ ഇവനാര് വാല്മീകി മഹർഷിയോ എന്നായി ഭരണക്കാർ. സുധീരന് എതിരഭിപ്രായമുണ്ടെങ്കിൽ പാർട്ടി വേദിയിൽ ഉന്നയിക്കണമെന്ന് ഉമ്മൻചാണ്ടി. പാർട്ടിയിൽ ചർച്ചയേ ഉണ്ടായില്ല, ഐക്യജനാധിപത്യമുന്നണി ചാടിക്കയറി തീരുമാനിക്കുകയായിരുന്നുവെന്ന് സുധീരൻ. ആൻറണി ഇതെല്ലാം കേട്ട് ഞാൻ മാവിലായിക്കാരനാണേ എന്ന മട്ടിലിരിക്കുന്നു.

മദ്യനിരോധം 'ഘട്ടം ഘട്ടമായി' നടപ്പാക്കുമെന്നാണ് ഉമ്മൻചാണ്ടി ഉറപ്പുതരുന്നത്. അത് കേവലം കുറുപ്പിൻെറ ഉറപ്പാകില്ല എന്നു പ്രത്യാശിക്കുക. അടുത്ത ഘട്ടത്തിൽ ബീവറേജസ് കോർപറേഷൻ പിരിച്ചുവിട്ട് വിദേശമദ്യ വിൽപനയും അബ്കാരികളെ ഏൽപിക്കും. അതിനടുത്ത ഘട്ടത്തിൽ കള്ളവാറ്റ് കുടിൽവ്യവസായമായി അംഗീകരിക്കും; എക്സൈസ് വകുപ്പ് പിരിച്ചുവിടും.

അങ്കുശമില്ലാത്ത കാപട്യമേ, മണ്ണിൽ
ആൻറണിയെന്നു വിളിക്കുന്നു നിന്നെ ഞാൻ!

●